## കത്തുകൾ

### ഫെമിനിസത്തെ പഠിക്കുകയാണു ആദ്യം വേണ്ടത്

**ഫെ**മിനിസത്തെക്കുറിച്ചും ഫെമിനിസ്റ്റ് സാഹിത്യസമീപനത്തെക്കുറിച്ചും ശരിയായ ധാരണ രൂപീകരിക്കാതെയാണ് കെ. ആർ. ടോണി 'പെണ്ണിസവും പെണ്ണെഴുത്തും 'എന്ന ലേഖനം എഴുതിയത്. ലേഖകൻ അവതരിപ്പിക്കുന്ന ആശയങ്ങൾ ഫെമിനിസത്തിന്റേതല്ല.

പള്ളികൾ മുതൽ പാർലമെന്റ് വരെയും ഭാഷ മുതൽ സദാചാര സങ്കല്പങ്ങൾ വരെയും പുരുഷമേധാവിത്വത്തിന്റെ 'അലംഘനീയ' മുദ്രകൾ നിറഞ്ഞിരിക്കുകയാണ്. വളരെ ബോധപൂർവ്വം രൂപപ്പെടുത്തിയെടുക്കുന്ന ഒരു നീതിബോധവും, പരമാവധി പുരുഷാധിപത്യ ചിഹ്നങ്ങൾ കുടഞ്ഞുകളഞ്ഞ ഒരു ഭാഷാശൈലിയും സ്വായത്തമാക്കിയാലേ ഫെമിനിസ്റ്റ് സാഹിത്യസമീപനം ലക്ഷ്യവേദിയാവുകയുള്ളൂ. അത്തരം നീതിയും ഭാഷയും മന:പൂർവ്വം സൃഷ്ടിക്കാത്തതിനാലാണ് ബാലാമണിയമ്മയുടെ സാഹിത്യം ഫെമിനിസത്തിന്റേതാകാത്തത്. നേരേമറിച്ച് മാധവിക്കുട്ടിയുടെ ചില രചനകൾ ഫെമിനിസ്റ്റ് സാഹിത്യമാവുന്നത് അതിൽ അവർ പുലർത്തുന്ന ബോധപൂർവ്വമായ ശൈലിയാലാണുതാനും.

ഗ്രേസിയുടെയോ മാധവിക്കുട്ടിയുടെയോ കഥകളിൽ പുരുഷമേധാവിത്വ മനസ്സുകൾക്ക് അരസികമായ കല്പനകൾ കടന്നുവരുമ്പോൾ ഞെട്ടിത്തരിച്ചിട്ടോ പരിഹസിച്ചിട്ടോ കാര്യമില്ല. സ്ത്രീയുടെ യഥാർത്ഥ ജീവിതാനുഭവങ്ങളുടെ ആവിഷ്കാരത്തെ നിഷേധിച്ച് അവളെ നിശ്ശബ്ദയാക്കുന്ന പുരുഷാധിപത്യ ഭാഷാശൈലിയാണ് നിലവിലുള്ളത്. ആ ശൈലിയിലൂടെ വാർന്നുവീണ സ്ത്രീചിത്രങ്ങൾ അധീശത്വ പ്രത്യയശാസ്ത്രത്തിന്റെ സംരക്ഷണോപാധികളാണ്. ആ നിലയ്ക്ക് അവയെ ഉടച്ചുവാർക്കേണ്ട ചരിത്രപരമായ ബാധ്യത ഫെമിനിസ്റ്റ് സാഹിത്യകാർക്ക് വന്നുചേരുന്നു. ക്രൂരമായ സത്യങ്ങൾ വെട്ടിത്തുറന്നു പറയുക (speaking bitternes) എന്ന ശൈലി അവർ സ്വീകരിച്ചില്ലെങ്കിലേ അതിൽ അദ്ഭുതപ്പെടാനുള്ളൂ. വേദകാലഘട്ടം മുതൽ പൈങ്കിളികളുടെ (ജനപ്രിയ സാഹിത്യം) കാലഘട്ടം വരെയുള്ള സാഹിത്യത്തിന്റെ മുഖ്യധാര പുരുഷമേധാവിത്വമാണ്. അതിനെ ആക്രമിക്കുന്ന സ്ത്രീവിമോചനകാംക്ഷികളായ എഴുത്തുകാർക്ക് തീർച്ചയായും മറ്റൊരു ഭാഷയും മറ്റൊരു സദാചാരവും ഉണ്ടായേതീരൂ. അത് കണ്ണെഴുത്തെന്നു പറയുമ്പോലെ 'പെണ്ണെഴുത്തോ' പെണ്ണിസമോ അല്ല. അത് മനുഷ്യബന്ധങ്ങളിലെ എല്ലാവിധ അധികാര അധീശത്വ രൂപങ്ങളോടുമുള്ള സന്ധിയില്ലാത്ത സമരമാണ്. അതിനെ ലിംഗപരമായി വിവേചിച്ചു കാണാതെ മാനുഷിക



പ്രശ്നമായി കാണാൻ ആദ്യം വേണ്ടത് കാലം നമ്മുടെ ഹൃദയത്തിൽ രൂപപ്പെടുത്തിയ പുരുഷമേധാവിത്വ വിചാരങ്ങൾ തച്ചുടയ്ക്കുകയാണ്.

ചേപ്പാട് രാജേന്ദ്രൻ
ആലപ്പുഴ.



### കരാമായിലെ കഴുത

1122-ാം ലക്കം കലാകൗമുദിയിൽ ശ്രീ. ഐസക്ക് ഈപ്പൻ എഴുതിയ 'കരാമായിലെ കഴുത' എന്ന ചെറുകഥ ആശയഗാംഭീര്യത്തിലും അവതരണത്തിലും മികച്ചതായിരുന്നു. ശരാശരി ഗ്രാമീണന്റെ നിസ്സഹായതയും, അറിവില്ലായ്മയും ലോകം പുരോഗമിക്കുമ്പോഴും മാറാതെ നില്ക്കുന്നു എന്ന അറിവിലേക്കാണ് കഥ നയിക്കുന്നത്. തേഖ്ചന്ദ് ഒരു വ്യക്തിയല്ല. ഉത്തരഭാരതത്തിലെ ചൂഷണം ചെയ്യപ്പെടുന്ന എല്ലാ മനുഷ്യരുടെയും പ്രതിനിധിയാണ്.

--സൂസൻ ചാക്കോ
ചെങ്ങന്നൂർ.

### ചുള്ളിക്കാടിനു നന്ദി

കലാകൗമുദിയുടെ 1123-ാം ലക്കത്തിൽ "വിടരുത്, ബാലചന്ദ്രനെ വിടരുത്" എന്ന ശീർഷകത്തിൽ ബാലചന്ദ്രൻ ചുള്ളിക്കാട് എഴുതിയതാണ് ഇതിനു പ്രേരകം.

പണത്തിനും പ്രശസ്തിക്കും പ്രകടനപരതയ്ക്കും മാത്രം വില കല്പിക്കുന്ന ഇക്കാലത്ത്. 'മാർബിളും മൊസൈക്കുമില്ലാത്ത വീടും' ആറക്ക ബാങ്ക് ബാലൻസുമില്ലാതെ ജീവിക്കുവാൻ ഒരാൾക്കു കഴിയുന്നുണ്ടെന്ന അറിവുതന്നെ എന്നെപ്പോലുള്ളവർക്കു പ്രചോദനമാണ്.

വള്ളിക്കാവിലമ്മ ചെയ്യുന്നതിലും വലിയ ജീവകാരുണ്യപ്രവർത്തനമാണ് ബാലചന്ദ്രൻ ചുള്ളിക്കാട് ചെയ്യുന്നത്. നന്ദി.

സുലോചനാ രാംമോഹൻ
വഴുതക്കാട്

### ചുള്ളിക്കാടിനെ മനസ്സിലാകുന്നു

**ത**ന്റെ നിലപാടുകൾ വിശദീകരിക്കാൻ ചുള്ളിക്കാട് വിളമ്പുന്നത് വിചിത്രമായ കാര്യങ്ങളാണ്. അവാർഡ് വാങ്ങാത്തതും, ഒരു സെന്റ് ഭൂമി സമ്പാദിക്കാത്തതും, ഭാര്യയുടെ മൂന്നു സെന്റിൽ വീടുവച്ചതും, ഭാര്യ അവർണ്ണയാണെന്നതുമൊക്കെക്കേട്ടാൽ തോന്നുക ശ്രീ. ബാലചന്ദ്രന് ഇതിലൊക്കെ നൈരാശ്യമുണ്ടോ എന്നാണ്.

കീഴാറൂർ സുകു
മണ്ണാറംപൊറ്റവീട്
കീഴാറൂർ പി.ഒ - 695130.

### ഇത് അമ്പരപ്പിക്കുന്ന മാറ്റം

നിസ്സാരങ്ങളും സാരങ്ങളുമായ ഒട്ടനവധി വിവാദങ്ങളിൽ പങ്കുകൊണ്ട് ശ്രീ. ബാലചന്ദ്രൻ ചുള്ളിക്കാട് കല്ലേറും പൂമാലകളും ഏറ്റുവാങ്ങുക പതിവാക്കിയിട്ടുണ്ടെന്നു നമുക്കറിയാം.

പക്ഷേ, അമൃതാനന്ദമയീ സ്തുതിപാഠകനായുള്ള അദ്ദേഹത്തിന്റെ പുതിയ അവതാരം നമ്മെ അമ്പരപ്പിക്കുകതന്നെ ചെയ്യുന്നു.

സുരേഷ് കീഴില്ലം
ശ്രീശങ്കരാചാര്യ സംസ്കൃത
യൂണിവേഴ്സിറ്റി,
കാലടി.

### സ്വയം വിലയിടിക്കണോ

**സ**ത്യത്തിൽ ഇത്രയ്ക്കൊക്കെ ചൂടാവേണ്ട കാര്യമുണ്ടോ ബാലചന്ദ്രാ? താങ്കൾ ചവിട്ടിനടന്ന വഴികളും കടന്നുപോന്ന ദുരിതാവസ്ഥകളും കണ്ടറിയാൻ കഴിയാത്തവർക്ക് വ്യവസ്ഥിതിയുടെ ദുർമ്മേദസ്സേറുമ്പോൾ പലതും പുലമ്പാൻ തോന്നും. അതിനൊക്കെ മറുപടി പറഞ്ഞു സ്വയം വിലയിടിക്കണോ? ബാലചന്ദ്രൻ ചുള്ളിക്കാട് എന്ന കവിയിൽനിന്നും വായനക്കാരൻ പ്രതീക്ഷിക്കുന്നത് 'മാനസാന്തരം' പോലുള്ള ആത്മഗൗരവമാർന്ന കവിതകളാണ്. അതിനൊക്കെ ഉപാസിക്കേണ്ട സമയം അർത്ഥമില്ലാത്ത ജല്പനങ്ങൾക്കു വേണ്ടി ചെലവഴിക്കണോ?

ജോൺ കാഞ്ഞിരത്തുങ്കൽ,
ആറ്റിങ്ങൽ.



## എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

### മാസ്റ്റർ പീസ്

**ബ്രി**ട്ടീഷ് നോവലിസ്റ്റ് ജിനറ്റ് വിന്റേഴ്സന്റെ (Jeanette Winterson - born 1959) "Gut Symmetries" എന്ന നോവലിനെ സാമാന്യാതീതമെന്നോ അസാധാരണമെന്നോ ഭാഷാപദങ്ങൾകൊണ്ടു വിശേഷിപ്പിച്ചാൽ മതിയാവുകയില്ല. extraordinary എന്ന ഇംഗ്ളീഷ്പദംതന്നെ വേണം അതിന്. ഗ്രീസിൽ ഉദയംകൊണ്ട തത്ത്വചിന്താസംഹിതയിൽ തുടങ്ങി നവീന ഭൗതികശാസ്ത്ര സിദ്ധാന്തങ്ങളിൽ അവസാനിക്കുന്നതിനിടയ്ക്കു പ്രേമകഥകൂടി നിവേശിപ്പിച്ച് രചിച്ചിട്ടുള്ള ഈ നോവൽ മാസ്റ്റർപീസാണ്. ധൈഷണികാഹ്ളാദം നല്കുന്ന മാസ്റ്റർപീസ്.

നോവലിന്റെ പുറംചട്ടയിലെ ചിത്രം അതിന്റെ സ്വഭാവം വ്യക്തമാക്കും. ആയിരമായിരം സൂര്യന്മാർ മനുഷ്യന്റെ നിഴൽച്ചിത്രമായി രൂപാന്തരപ്പെട്ടിരിക്കുന്നു. സൂര്യന്റെ ഊർജ്ജവും മനുഷ്യന്റെ ഊർജ്ജവും ഒന്നുതന്നെയെന്നു സാരം. "Energy precedes matter" എന്നു ജിനറ്റിന്റെ പ്രസ്താവം. തുടർന്നും അവർ പറയുന്നു:- "If the physics is correct then we are neither alive nor dead as we commonly understand it, but *in different states of potentiality.* വേറൊരിടത്ത്:- *The property of matter and light is very strange.* How can we accept that everything can be, at the same time, an entity confined in volume (a particle) and a wave spread out over huge regions of space? This is one of the paradoxes of quantum theory or as the Hindu mystics put it centuries ago *smaller than small, bigger than big!* We are and *we are not our bodies.* നമ്മൾ നമ്മളുടെ ശരീരങ്ങളാണ്. നമ്മൾ നമ്മളുടെ ശരീരങ്ങളുമല്ല. ഭൗതികശാസ്ത്ര സിദ്ധാന്തങ്ങളെ ആധ്യാത്മിക തത്ത്വങ്ങളുമായി യോജിപ്പിച്ച് ജിനറ്റ് രചിച്ച ഈ നോവൽ ധിഷണയുടെ അധിത്യകയിൽ എത്തിനില്ക്കുന്നു. *Inside the horror of Nagasaki and Hiroshima lies the beauty of Einstein's* $E = Mc^2$ എന്നു നോവലിൽ കാണാം. ശാസ്ത്രീയവും തത്ത്വചിന്താത്മകങ്ങളുമായ സിദ്ധാന്തങ്ങൾക്കകത്ത് കലയുടെ സൗന്ദര്യം ദർശിക്കണമെങ്കിൽ ഈ നോവൽ വായിക്കണം. (Granta Books)

### ചോദ്യം, ഉത്തരം

"**ഗാ**ന്ധിജിയുടെയും നെഹ്റുവിന്റെയും മാഹാത്മ്യത്തിന് ഇടിവുപറ്റിക്കൊണ്ടിരിക്കുന്നു എന്നു പറയുന്നതു ശരിയാണോ?"

"ഇത് ഇരുണ്ട കാലമാണ് ഇന്ത്യക്ക്. ഇരുട്ടിൽ അവർ കൂടുതൽ ശോഭിക്കുന്നു എന്നതാണു സത്യം. ഇരുട്ടു കൂടുന്തോറുമല്ലേ നക്ഷത്രങ്ങൾക്കു പ്രകാശം കൂടുന്നത്?"

"ഞാൻ ജ്യോത്സ്യത്തിൽ വിശ്വസിക്കുന്നു. നിങ്ങളോ?"

"ഞാൻ ഈശ്വരവിശ്വാസിയാണെങ്കിലും ജ്യോത്സ്യത്തിൽ വിശ്വസിക്കുന്നില്ല. അത് (ജ്യോത്സ്യം) അന്ധവിശ്വാസമാണ്. ചില ഗ്രഹങ്ങൾ ചില സ്ഥാനങ്ങളിൽ നില്ക്കുമ്പോൾ ഒരു വ്യക്തിക്ക് ഒരനുഭവം. അതേ ഗ്രഹങ്ങൾ അതേ രീതിയിൽ നില്ക്കുമ്പോൾ മറ്റു ചില വ്യക്തികൾക്കും അതേ അനുഭവമുണ്ടാകുന്നു. ഇതിനെ അവലംബിച്ചുണ്ടാകുന്ന സാമാന്യകരണമാണ് ജ്യോതിഷത്തിന് അവലംബം. ആ സാമാന്യകരണം പലപ്പോഴും തെറ്റിപ്പോകും. ജ്യോത്സ്യത്തിൽ വിശ്വസിച്ചാൽ ചിലപ്പോൾ ആപത്തുണ്ടാകും."

"നിങ്ങൾ സിനിമാശാലയിലിരുന്ന് ഇടത്തോട്ടു നോക്കിക്കൊണ്ടിരിക്കുന്നതു കണ്ടു. സിനിമ ഇഷ്ടപ്പെടാത്തതുകൊണ്ടാണോ ആ നോട്ടം? ഇടതുവശത്തു നോക്കിയതെന്തിന്?"

"ഞാൻ മലയാള ചലച്ചിത്രങ്ങൾ കാണാറില്ല. വീട്ടുകാർക്കുവേണ്ടി ഒരുദിവസം പോയിയെന്നതു സത്യം. ഇടതുവശത്തായിരുന്നു Exit എന്ന ചുവന്ന അക്ഷരങ്ങൾ കണ്ടത്. അതുകൊണ്ടായിരുന്നു എന്റെ തല ഇടതുവശത്തേക്കു തിരിഞ്ഞുപോയത്."

"കേരളത്തിലെ സകലമാന പത്രങ്ങളിലും വാരികകളിലും കവിതയെഴുതിക്കൊണ്ടിരിക്കുന്നവർ ഒരിക്കലെങ്കിലും വൈലോപ്പിള്ളിയെപ്പോലെ കവിതയെ

നമ്മുടെ കഥാകാരന്മാർ ഹാർമ്മോണിയത്തെ തുച്ഛീകരിച്ച് അണ്ണാക്കു കാണിക്കുന്ന ശങ്കുണ്ണിനായരെപ്പോലെ ആവരുത്. വാക്കുകൾ പ്രകടനാത്മകതയോടെ നിരത്തിവയ്ക്കുമ്പോൾ കഥാരചനയല്ല നടക്കുന്നത്; അണ്ണാക്കു കാണിക്കലാണ്. അണ്ണാക്കിന്റെ പ്രദർശനത്തിൽ ഹാർമ്മോണിയത്തിന്റെ ശബ്ദം അപ്രത്യക്ഷമാകുന്നതുപോലെ ശബ്ദാടോപത്തിൽ ഭാവം അപ്രത്യക്ഷമാകുന്നു. കഥ വായിക്കുമ്പോൾ വാക്കുകൾ ഉണ്ടെന്നു തോന്നരുത്.

ഴുതാത്തത് എന്തുകൊണ്ട്?''

''രാത്രി മുഴുവൻ ധ്യാനിച്ചുകൊണ്ടിരിക്കുന്ന തൊട്ടാവാടിപ്പൂവ് നേരംവെളുക്കുമ്പോൾ പനിനീർപ്പൂവായി മാറുമോ?''

''കേട്ടഗാനം മധുരം, കേൾക്കാത്തതു മധുരതരം. എന്താണു സാറേ ഇതിന്റെ അർത്ഥം?''

''മധുവിധുകാലം മുഴുവൻ മാധുര്യം. പിന്നെ റോഡിലിറങ്ങി നടക്കുമ്പോൾ നിങ്ങൾ കാണുന്ന സുന്ദരിമാർ മധുരതരം എന്ന അവസ്ഥയിലേക്കു നിങ്ങളെ കൊണ്ടുചെല്ലും.''

''നിങ്ങൾ ഈശ്വരനായാൽ?''

''ലണ്ടനിലെന്നപോലെ തിരുവനന്തപുരത്ത് ഹൈഡ്പാർക്ക് ഉണ്ടാക്കും. ഹൈഡ്പാർക്കിൽനിന്ന് രാജ്ഞിയെവരെ തെറിപറയാം. അവിടെനിന്ന് ഒരു സെന്റിമീറ്റർ മാറിനിന്നാണ് തെറിപറയുന്നതെങ്കിൽ പൊലിസ് അയാളെ അറസ്റ്റ് ചെയ്യും. തിരുവനന്തപുരത്ത് ഹൈഡ് പാർക്ക് ഉണ്ടാക്കാൻ ഈശ്വരനേ കഴിയൂ. അവിടെ സാഹിത്യകാരന്മാരെയും രാഷ്ട്രീയപ്രവർത്തകരെയും തള്ളിക്കയറ്റിയാൽ തെറിപറയുന്നവർക്കു പിന്നീടു സുഖം. ഹൈഡ്പാർക്കിലല്ലേ നിന്ന് അവർ അസഭ്യം പറഞ്ഞത്, വകവയ്ക്കാനില്ല എന്നു കരുതി നമ്മൾക്കും സുഖമുണ്ടാകും.''

''വണ്ണം കൂടുന്നതാണോ നല്ലത് അതോ വണ്ണം കുറയുന്നതോ?''

''സ്ത്രീയെസ്സംബന്ധിച്ചാണെങ്കിൽ അവൾ ഈർക്കിൽപോലെ മെലിയണം. എങ്കിൽ അവർക്കു സിറ്റി ബസ്സുകളിൽ ചില അവയവങ്ങൾക്കു ക്ഷതമേല്ക്കാതെ സഞ്ചരിക്കാം.''



*സി.വി. രാമൻപിള്ള*

## അന്യാദൃശമായ കഥ

**1988**-ലെ ബുക്കർസ്സമ്മാനം നേടിയ ഓസ്ട്രേലിയൻ സാഹിത്യകാരൻ പീറ്റർ കേരി പോസ്റ്റ് മോഡേണിസ്റ്റാണ്. ഗാർസിആ മാർകേസിന്റെ സ്വാധീനതയിൽ അമർന്ന അദ്ദേഹത്തിന്റെ നോവലുകൾക്കും ചെറുകഥകൾക്കും ഭംഗിയുണ്ട്, അന്യാദൃശസ്വഭാവമുണ്ട്. "Life and Death in the South Side Pavilion" എന്ന ചെറുകഥ ഈ സവിശേഷതകൾ സ്പഷ്ടമാക്കും. അയാളെ (കഥ പറയുന്ന ആളിനെ) മൂന്നാം ക്ളാസ് ആട്ടിടയനായിട്ടാണ് കമ്പനി നിയമിച്ചത്. അന്ന് ആടുകളുണ്ടായിരുന്നു. ഇപ്പോൾ കുതിരകളാണ് ഉള്ളത്. എങ്കിലും ആട്ടിടയനായിത്തന്നെ അയാൾ കഴിഞ്ഞുകൂടുന്നു. സമീപത്തുള്ള നീന്തൽക്കുളത്തിൽ കുതിരകൾ വീഴാതെ സൂക്ഷിക്കുകയാണ് അയാളുടെ ജോലി. കുതിരകൾ ജലാശയത്തിൽ വീണു ചത്തുപോകരുതെന്നു കരുതി അതിനു ചുറ്റും മുള്ളുവേലി ഉണ്ടാക്കണമെന്ന് അയാൾ കമ്പനിയോടു ശുപാർശ ചെയ്തു. പക്ഷേ ആകസ്മിക സംഭവങ്ങളുടെ നിയമങ്ങളും ധനകാര്യങ്ങളും പരിഗണിച്ച് മുള്ളുവേലി നിർമ്മിക്കുന്നതിനെക്കാൾ കുതിരകളെ ചാകാൻ സമ്മതിക്കുന്നതാണു നല്ലതെന്നു കമ്പനി തീരുമാനിച്ചു.

മേരി എത്തിയപ്പോൾ അയാൾ കരഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. അവൾ ചോദിച്ചു:- ''നിങ്ങൾ കരയുന്നതെന്തിന്?''

''കുതിരകളെക്കരുതി'' എന്ന് അയാളുടെ മറുപടി.

''കുതിരകളും ചാകണമല്ലോ - വൈകാതെയോ അല്ലാതെയോ'' എന്നു മേരി.

''ഞാൻ കരയുന്നത് നീന്തൽക്കുളത്തെക്കരുതിയാണ്'' എന്ന് അയാൾ.

''കുതിരകളെ ചാകാൻ സഹായിക്കുന്നതിനുവേണ്ടിയാണ് നീന്തൽക്കുളം അവിടെയുള്ളത്'' എന്നു മേരി.

മേരി അയാളോടൊരുമിച്ച് ഉറങ്ങുന്നു. നിദ്രയുടെയും ബീജത്തിന്റെയും മധുരമായ, കനംകൂടിയ സൗരഭ്യം. കുതിരകൾ ജലാശയത്തിൽ വീണു ചത്തുകൊണ്ടിരുന്നു. ഓരോ തവണ അയാൾ മേരിയോടു ചേരുമ്പോഴും ഓരോ കുതിര ചാകും. ഒടുവിൽ അയാൾക്കു ധ്വജഭംഗം സംഭവിച്ചു. അതോടെ മേരി അയാളെ വിട്ടുപോകുകയും ചെയ്തു.

കുതിരകൾ നീന്തൽക്കുളത്തിനു ചുറ്റുമായി വട്ടത്തിൽ നില്ക്കുകയാണ്. അവ മരണത്തെ സ്വപ്നം കാണുകയാണ്. താൻ കുതിരകളെ എങ്ങനെ കുളത്തിലേക്ക് ആട്ടിയോടിച്ചു എന്നത് ഓർമ്മിക്കാൻ അയാൾക്കു താൽപര്യമില്ല. മരങ്ങളിൽനിന്നു കനികൾ വീഴുന്നതുപോലെ കുതിരകൾ വെള്ളത്തിൽ വീണു ചാകുന്നു. പന്ത്രണ്ടു കുതിരകളുടെ മൃതദേഹങ്ങൾ വെള്ളത്തിൽ പൊങ്ങിക്കിടക്കുകയാണ്.

കമ്പനിയുടെ പ്രതിനിധികൾ ചത്തകുതിരകൾക്കു പകരമായി പന്ത്രണ്ടു ജീവനുള്ള കുതിരകളെ കൊണ്ടുവന്നു. തന്നെ ആ മൃഗങ്ങളെ ഏല്പിക്കരുതെന്ന് അയാൾ അവരോട് അപേക്ഷിച്ചു. എന്നാൽ അവരതു ചെവിക്കൊണ്ടില്ല. കൈക്കൂലിയായി റ്റെലിവിഷൻസെറ്റ് കൊടുക്കാമെന്ന് അയാൾ അവരോടു പറഞ്ഞു. സെറ്റ് കമ്പനിയുടേതാണല്ലോ എന്നായിരുന്നു അവരുടെ മറുപടി.

പീറ്റർ കേരിയെക്കുറിച്ച് ആ പേരിൽത്തന്നെ ("Peter Carey") നിരൂപണഗ്രന്ഥമെഴുതിയ Bruce Wood Cock ഇക്കഥയ്ക്കു സമുചിതമായ വ്യാഖ്യാനം നല്കിയിട്ടുണ്ട്. അവസ്ഥാവിശേഷത്തിൽ അന്തർഭവിച്ച ദുർജ്ഞേയതയിൽ നിന്നാണ് ഇക്കഥയുടെ ശക്തി ജനിക്കുന്നത്. ഇതിനു പേടിസ്സ്വപ്നത്തിന്റെ യുക്തിയുണ്ട്. പേരു പറഞ്ഞിട്ടില്ല കമ്പനിയുടെ. അത് സർവാധികാരത്തിന്റെയും പ്രതീകമാണ്. ആട്ടിടയന് അവലംബമില്ലായ്മയും. അയാൾ ശക്തിരഹിതൻ. ബലിമൃഗമാണ് അയാൾ. അയാളെ ബലിമൃഗമാക്കുന്നത് കമ്പനിയും. ഈ ബന്ധം കാഫ്കയെപ്പോലെ പ്രകാശിപ്പിക്കുകയാണ് കഥാകാരൻ. (കാഫ്കയെപ്പോലെ എന്നത് ഈ ലേഖകന്റെ ആശയമാണ്. Wood-Cock പറഞ്ഞതല്ല) മേരിയുടെയും ആട്ടിടയന്റെയും ലൈംഗികബന്ധവും കുതിരകളുടെ മരണവും മാനസികാപഗ്രഥനത്തിനു വിഷയമാകേണ്ടതാണെന്ന് Wood Cock പറയുന്നു.

കുതിര ജന്മവാസനയാണ് എന്നാണ് എന്റെ പക്ഷം. ഓരോതവണ ലൈം

''നിങ്ങൾ സിനിമാശാലയിലിരുന്ന് ഇടതോട്ടു നോക്കിക്കൊണ്ടിരിക്കുന്നതു കണ്ടു. സിനിമ ഇഷ്ടപ്പെടാത്തതുകൊണ്ടാണോ ആ നോട്ടം? ഇടതുവശത്തു നോക്കിയതെന്തിന്?''

''ഞാൻ മലയാള ചലച്ചിത്രങ്ങൾ കാണാറില്ല. വീട്ടുകാർക്കുവേണ്ടി ഒരുദിവസം പോയിയെന്നതു സത്യം. ഇടതുവശത്തായിരുന്നു Exit എന്ന ചുവന്ന അക്ഷരങ്ങൾ കണ്ടത്. അതുകൊണ്ടായിരുന്നു എന്റെ തല ഇടതുവശത്തേക്കു തിരിഞ്ഞുപോയത്.''

ഗികവേഴ്ച നടക്കുമ്പോഴും ഓരോ കുതിര ചാകുന്നുവെന്നു കേരി പറയുന്നല്ലോ. ലൈംഗികാഭിലാഷമെന്ന ജന്മവാസനയ്ക്കു രതിമൂർച്ഛയിലൂടെ സാഫല്യമുണ്ടാകുമ്പോൾ അതിനു താൽകാലികമായ വിശ്രാന്തിയുണ്ടാകുന്നു എന്നു സൂചന. കുതിരകൾ മരിക്കുമ്പോലെ അയാളുടെ ജന്മവാസന പ്രവർത്തിക്കാതെയാവുമ്പോൾ മേരി അയാളെ വിട്ടുപോകുന്നു. വ്യക്തിക്ക് അതു നശിച്ചുപോകുന്നുണ്ടെങ്കിലും അതിന്റെ സാർവജനീനസ്വഭാവം നശിക്കുന്നില്ലെന്നു കാണിക്കാനായി ചത്ത കുതിരകൾക്കു പകരമായി പുതിയ കുതിരകൾ വരുന്നു. എന്റെ ഈ വ്യാഖ്യാനം ശരിയോ എന്തോ? ശരിയല്ലെങ്കിലും കുഴപ്പമില്ല. കഥാകാരനോ മറ്റു നിരൂപകരോ കാണാത്ത മാനങ്ങൾ കാണാൻ വേറൊരു നിരൂപകന് അധികാരമുണ്ടല്ലോ.

## "കല്ലേറിനെക്കാൾ അസഹ്യം"

**എ**ന്റെ ഒരു പരിചയക്കാരനു കുഷ്ഠരോഗം വന്നു. അദ്ദേഹം അത് ഡോക്ടറെ കാണിച്ചപ്പോൾ ഡോക്ടർ രോഗത്തിന്റെ പേരുപറയാതെ ചികിത്സ ആരംഭിച്ചു. രോഗിക്ക് രോഗത്തിന്റെ പേര് അറിഞ്ഞേ തീരൂ. നിർബന്ധത്തോടു നിർബന്ധം. ഒടുവിൽ ഡോക്ടർ വഴങ്ങിയിട്ട് അദ്ദേഹത്തെ അറിയിച്ചു. "ഞങ്ങളിതിനെ ഹാൻസൻസ് ഡിസീസ് എന്നാണു വിളിക്കുക. താങ്കൾ പേടിക്കേണ്ടതില്ല. ഭേദമാകുമിത്." രോഗിക്കു സന്തോഷമായി. രോഗമെന്തെന്നു ചോദിക്കുന്നവരോടെല്ലാം, ചോദിക്കാത്തവരോടെല്ലാം എനിക്കു ഹാൻസൻസ് ഡിസീസാണ് എന്ന് അദ്ദേഹം അഭിമാനപൂർവം പറഞ്ഞുനടന്നു. കുഷ്ഠരോഗത്തിന്റെ വേറൊരു പേരാണ് ഹാൻസൻസ് ഡിസീസ് എന്ന് അദ്ദേഹത്തിന് അറിഞ്ഞുകൂടായിരുന്നു. ഒരുദിവസം അദ്ദേഹം എന്നോടും പറഞ്ഞു:- "കൃഷ്ണൻനായരറിഞ്ഞോ? എനിക്കു ഹാൻസൻസ് ഡിസീസാണ്. ചികിത്സിച്ചുകൊണ്ടിരിക്കുന്നു." ഞാൻ ആ പാവത്തിന്റെ മുഖത്തേക്ക് ഉറ്റുനോക്കിയിട്ട് അറിയിച്ചു. " 'രോഗം, വിത്തം, വിദ്യ' ഇവ അന്യരെ അറിയിക്കരുതെന്നാണ് സ്മൃതി പറയുന്നത്. അതുകൊണ്ട് നിങ്ങൾക്ക് ഈ രോഗമാണെന്ന് ആരോടും പറയരുത്. പിന്നെ ഡിക്ഷ്ണറിയെടുത്തു ഹാൻസൻസ് ഡിസീസ് എന്താണെന്നു നോക്കുകയും വേണം." രോഗി അതു നോക്കിയെന്നതിനു തെളിവ് അദ്ദേഹം വളരെക്കാലത്തേക്കു വീട്ടിൽനിന്നു പുറത്തേക്കു പോന്നില്ല എന്നതാണ്. ഇത് അജ്ഞതയുടെ ഫലം. അറിവുണ്ടായാൽ വേറൊരു തരത്തിൽ ചിലർ സംസാരിച്ചെന്നു വരും. എന്റെ ബന്ധുവായ ഒരു ചെറുപ്പക്കാരിക്ക് തലച്ചോറിൽ എന്തോ വളർച്ചയോ മറ്റോ ഉണ്ടായി. അവളെ ആശുപത്രിയിൽ കൊണ്ടുപോയി. വിദഗ്ദ്ധരായ ഡോക്ടർമാർ അവളെ ചികിത്സിച്ചുകൊണ്ടിരുന്നപ്പോൾ രോഗത്തെക്കുറിച്ചു കൂടുതലറിയാനായി ഞാൻ എന്റെ ബന്ധുവായ മറ്റൊരു ഡോക്ടറെ വിളിച്ച് രോഗസ്വഭാവം ചോദിച്ചു. അല്പജ്ഞനായ അയാൾ വെറും മലയാളം വാദ്ധ്യാരായിരുന്ന എന്നോട് ഇങ്ങനെ പറഞ്ഞു. പറഞ്ഞത് ഞാൻ വീണ്ടുമെഴുതുമ്പോൾ തെറ്റു വരും. അതു മെഡിക്കൽ വിദ്യാർത്ഥികളും ഡോക്ടർമാരും ക്ഷമിക്കണം. നിയോപ്ലാസത്തിന്റെ സ്വഭാവം അതാണ്. കാർസിനോമ ലിംഫാറ്റിക് ചാനൽവഴി മെറ്റസ്റ്റേസൈസസ് ചെയ്യും. എക്റ്റോഡേമിന്റെ സെൽസിൽനിന്നാണ് കാർസിനോമ ഉദ്ഭവിക്കുന്നത്. കോളേജ്ക്ലാസ്സുകളിൽ എന്നെ ഡോക്ടർ ഭാസ്കരൻനായർസ്സാറ് സുവോളജി പഠിപ്പിച്ചിട്ടുണ്ടെങ്കിലും എന്റെ കണ്ണുതള്ളിപ്പോയത് ഡോക്ടർബന്ധു കണ്ടില്ല. ഞാൻ ഫോണിലൂടെയാണല്ലോ അദ്ദേഹത്തോടു സംസാരിച്ചത്. പെട്ടെന്നു ഞാൻ റിസീവർ താഴെവച്ചു. അല്ലെങ്കിൽ റേഡിയോയാക്ടീവ് ഐസോറ്റോപ്സ്കൊണ്ടു സ്കാനിങ് നടത്തിയോ? എൻസിഫലോഗ്രാഫി എന്തു പറയുന്നു? എന്നൊക്കെ ഡോക്ടർ ബന്ധു ചോദിക്കുമായിരുന്നു, എന്റെ ഈ ഡോക്ടർ ബന്ധുവിനെപ്പോലെയാണു ചിലർ കഥയെഴുതുന്നത്. അതിനു തെളിവു വേണമെങ്കിൽ കലാകൗമുദിയിൽ ശ്രീമതി വിൻസി എഴുതിയ 'ഈഡിപ്പസ്' എന്ന ചെറുകഥ നോക്കിയാൽ മതി. ഇളയച്ഛന്റെ മരണത്തിനു കാരണക്കാരൻ എന്നു വിശ്വസിക്കുന്ന ഒരുത്തൻ മാനസികഭ്രംശത്തോളമെത്തുന്നു. കഥയുടെ പേര് "ഈഡിപ്പസ്" എന്നായതുകൊണ്ടു കുപ്രസിദ്ധമായ ആ അഗമ്യഗമനം ഇവിടെ സൂചിപ്പിക്കപ്പെടുന്നു. ഇതൊരു അറുപഴഞ്ചൻ വിഷയമാണ്. അതു ക്ഷമിക്കാം. എന്നാൽ വിൻസിയുടെ ആവിഷ്കാരമാർഗ്ഗം ക്ഷമിക്കത്തക്കതല്ല. വികാരം തെല്ലുപോലുമില്ലാത്ത വാക്കുകൾ കൊണ്ടു കഥയെഴുത്തുകാരി വായനക്കാരെ ഏറ്റുകയാണ് ഇക്കഥയിൽ. റോഡിൽ ജോലിചെയ്യുന്ന സ്ത്രീ തലയിലേറ്റിയ കുട്ടയിലെ കരിങ്കൽച്ചില്ലികൾ താഴത്തേക്കു തട്ടുന്നതുപോലെ വിൻസി വാക്കുകൾ വാരികയുടെ താളുകളിലേക്കു കാരുണ്യമില്ലാതെ എറിയുന്നു. എറിയുകയല്ല അനുവാചകരുടെ ശരീരങ്ങളിലേക്കുതന്നെ ശ്രീമതി അവ വലിച്ചെറിയുന്നു. വേദനകൊണ്ട് അവർ പിറകോട്ടു മാറുന്നു. മാറുന്നതനുസരിച്ചു ശ്രീമതി മുന്നോട്ടേക്കു വന്നു കൂടുതൽ ശക്തിയോടെ വാക്കുകൾ എറിയുന്നു. അപ്പോഴുണ്ടാകുന്ന അനുഭൂതി വേദനയുടേതാണ്.



ജിനറ്റ് വിന്റേഴ്സൻ

ഞാൻ പടിഞ്ഞാറൻ സാഹിത്യത്തിലേക്കും മറ്റും പോകുന്നില്ല. ഉറൂബോ തകഴിയോ ബഷീറോ വാക്കുകൾ പ്രയോഗിക്കുമ്പോൾ അതിലെ ആശയങ്ങൾ ഉള്ളംകൈയിൽ ബന്ധനസ്ഥമാക്കപ്പെട്ട കിളിയെപ്പോലെയിരുന്നു പിടയ്ക്കും. പ്രക്ഷോഭാത്മകമായി കുറെ വാക്കുകൾ എടുത്തെറിഞ്ഞാൽ കഥയാകും എന്ന ഭീമാബദ്ധധാരണയിൽനിന്നു ജനിച്ചതാണ് വിൻസിയുടെ ഇക്കഥ.

*   *   *   *   *   *   *

**ഞാ**ൻ ആലപ്പുഴ സനാതനധർമ്മ വിദ്യാലയത്തിൽ

പഠിക്കുന്ന കാലം. കിടങ്ങാംപറമ്പു മൈതാനത്ത് ദേവീവിലാസം കൊട്ടകയിൽ നടക്കുന്ന എല്ലാ നാടകങ്ങളും ഞാൻ കാണാൻ പോകുമായിരുന്നു. അങ്ങനെ എം.കെ. ത്യാഗരാജ ഭാഗവതർ, എസ്.ഡി. സുബ്ബലക്ഷ്മി, സെബാസ്റ്റിൻ കുഞ്ഞുകുഞ്ഞു ഭാഗവതർ, ശിവപ്രസാദ് സി. വേലുക്കുട്ടി ഇവരുടെയെല്ലാം അഭിനയങ്ങൾ ഞാൻ കണ്ടിട്ടുണ്ട്. ഹാർമ്മോണിയം വായനയിൽ അക്കാലത്തു വിദഗ്ദ്ധനായിരുന്ന കൊട്ടാരം ശങ്കുണ്ണിനായരുടെ പ്രകടനവും ദർശിച്ചിട്ടുണ്ട്. പ്രകടനമെന്നു കരുതിക്കൂട്ടിപ്പറഞ്ഞതാണ്. യവനിക ഉയർന്നാൽ രാജാപ്പാർട്ട് വന്ന് ഒരു പാട്ടു പാടും. വേദിയുടെ ഇടതുവശത്ത്, പൊങ്ങിയ ഹാർമ്മോണിയത്തിന്റെ അടുത്ത് ഉയർന്ന കസേരയിൽ ഇരിക്കുന്ന 'കൊട്ടാരം' സടകുടഞ്ഞെഴുന്നേല്ക്കുന്ന സിംഹത്തെപ്പോലെ ശരീരമൊന്നു കുടയും. രാജാപ്പാർട്ടിന്റെ പാട്ട് ആവർത്തിക്കും. വിരലുകൾ ഹാർമ്മോണിയത്തിൽ വച്ചിട്ടുണ്ടെങ്കിലും ശരീരമാകെക്കൊണ്ടാണ് അദ്ദേഹം അതു വായിക്കുന്നത്. കാലുകൾ ഇളക്കും. മുഖം വക്രിപ്പിക്കും. വായങ്ങു തുറക്കും. ഇംഗ്ലീഷിൽ Uvula യുവ്യൂല - എന്നും മലയാളത്തിൽ അണ്ണാക്ക് എന്നും പറയുന്ന ആ കൊച്ചു മാംസപേശി അനവരതം ചലനം കൊള്ളുന്നതു ദ്രഷ്ടാക്കൾ കാണും. താംബൂലചർവണം കൊണ്ടു ചുവന്ന വായാണോ അണ്ണാക്കാണോ കൂടുതൽ ചുവന്നത് എന്നു നിർണ്ണയിക്കാൻ വയ്യ. കൊട്ടാരം ശങ്കുണ്ണിനായരുടെ ഹാർമ്മോണിയം വായന ഞാൻ ഒരിക്കലും കേട്ടിട്ടില്ല. അണ്ണാക്കിന്റെ ചലനം മാത്രമേ കണ്ടിട്ടുള്ളു. ദ്രഷ്ടാക്കളെ നോക്കിക്കൊണ്ടാണ് അദ്ദേഹം വക്ത്രഗഹ്വരത്തിന്റെ ഭയാനകത കാണിച്ചിരുന്നത്. മലബാർ ഗോപാലൻനായരുടെ ഹാർമ്മോണിയംവായനയും പാട്ടും ഞാൻ കേട്ടിട്ടുണ്ട്. ഒരു ഗോഷ്ടിയുമില്ല. നമ്മുടെ കഥാകാരന്മാർ ഹാർമ്മോണിയത്തെ തുച്ഛീകരിച്ച് അണ്ണാക്കു കാണിക്കുന്ന ശങ്കുണ്ണിനായരെപ്പോലെ ആവരുത്. വാക്കുകൾ പ്രകടനാത്മകതയോടെ നിരത്തിവയ്ക്കുമ്പോൾ കഥാരചനയല്ല നടക്കുന്നത്; അണ്ണാക്കു കാണിക്കലാണ്. അണ്ണാക്കിന്റെ പ്രദർശനത്തിൽ ഹാർമ്മോണിയത്തിന്റെ ശബ്ദം അപ്രത്യക്ഷമാകുന്നതുപോലെ ശബ്ദാടോപത്തിൽ ഭാവം അപ്രത്യക്ഷമാകുന്നു. കഥ വായിക്കുമ്പോൾ വാക്കുകൾ ഉണ്ടെന്നു തോന്നരുത്.

## അയവില്ലായ്മ

**രാ**ജവാഴ്ച ഉണ്ടായിരുന്ന കാലയളവിൽ വിദ്യാലയങ്ങളിൽ ചിട്ടയും അച്ചടക്കവും കേമമായിരുന്നുവെന്നു ഞാൻ പറഞ്ഞിട്ടു വേണ്ട എന്റെ, പ്രായമുള്ള വായനക്കാർക്കു മനസ്സിലാക്കാൻ. സനാതനധർമ്മ വിദ്യാലയത്തിലെ ഹെഡ്മാസ്റ്ററായിരുന്ന മഞ്ചേരി രാമകൃഷ്ണയ്യർസ്സാർ ചൂരലുമായി വരുമ്പോൾ ഞാനും എന്നെപ്പോലുള്ള വിദ്യാർത്ഥികളും ഞെട്ടിയിരുന്നു. ഒരു കുറ്റവും ഞങ്ങൾ ചെയ്തില്ലെങ്കിലും ഹെഡ്മാസ്റ്ററുടെ വരവുതന്നെ ഭയം ജനിപ്പിച്ചിരുന്നു ഞങ്ങൾക്ക്. കോട്ടിന്റെ ഒരു ബട്ടനുമിടാതെ തല ചരിച്ചുവച്ച് സാറ് ഓരോ വിദ്യാർത്ഥിയെയും കടക്കണ്ണിലൂടെ നോക്കി ചൂരൽവീശി നടക്കുമ്പോൾ ഞങ്ങൾ പ്രതിമകളെപ്പോലെ നില്ക്കുമായിരുന്നു.

കാലം മാറി. ജനാധിപത്യം വന്നു. വിദ്യാലയങ്ങളിൽ ചിട്ടപോയി. അച്ചടക്കം പോയി. സുന്ദരിയും യുവതിയും നിതംബിനിയുമായ അദ്ധ്യാപിക എഴുതാനായി ബ്ലാക്ക് ബോർഡിലേക്കു തിരിഞ്ഞപ്പോൾ പിറകിലത്തെ ബഞ്ചിൽനിന്ന് ഒരു പയ്യന്റെ ശബ്ദം: "ടീച്ചർ അങ്ങനെ തന്നെ നിന്നാൽ മതി. തിരിഞ്ഞു വരരുതേ." അവർ വിളറിവെളുത്തു. പയ്യന്റെ 'രതികൂജനം' ഹെഡ്മാസ്റ്ററുടെ ചെവിയിൽ ആരോ എത്തിച്ചു. അദ്ധ്യാപികയെ വിളിച്ച് അവനെ ശിക്ഷിക്കട്ടോ എന്ന് അദ്ദേഹം ചോദിച്ചപ്പോൾ പയ്യന്റെ ലൈംഗികതയാർന്ന ഉദീരണം നല്ലപോലെ കേട്ട അവർ പറഞ്ഞു:- "എന്നെ ആരും ഒന്നും പറഞ്ഞില്ലല്ലോ" എന്ന്. കുട്ടികളെയാകെ ഭയന്ന് അധ്യാപികകള്ളം പറയുകയായിരുന്നു. രാജവാഴ്ചക്കാലത്ത് വിദ്യാലയങ്ങളിൽ ഉണ്ടായിരുന്ന അച്ചടക്കത്തിന്റെയും അതിനോടു ബന്ധപ്പെട്ട ദൃഢതയുടെയും അവസ്ഥാവിശേഷം പ്രജാധിപത്യത്തിന്റെ കാലത്ത് അച്ചടക്കരാഹിത്യത്തിന്റെയും അതിനോടു ബന്ധപ്പെട്ട ശൈഥില്യത്തിന്റെയും അവസ്ഥാവിശേഷമായി മാറി.

നമ്മുടെ കഥാകാരന്മാരിൽ ചിലർ മഞ്ചേരി രാമകൃഷ്ണയ്യർസ്സാറിനെപ്പോലെയാണ്. വരച്ച വരയിൽ അവർ കഥാപാത്രങ്ങളെ നിറുത്തിക്കളയും. അവരെ "ആദർശാത്മക" കഥാപാത്രങ്ങളാക്കാനാണ് അവർക്കു കൗതുകം. നോവലിസ്റ്റ് സി.വി. രാമൻപിള്ളയുടെ സുഭദ്ര എന്ന കഥാപാത്രത്തെ നോക്കുക. മനുഷ്യസ്വഭാവത്തിന് അത്രകണ്ടു യോജിക്കാത്ത ഒരു സദാചാരസംഹിത നോവലിസ്റ്റ് നിർമ്മിച്ച് അതിന്റെ ചുറ്റും ഒരു വൃത്തംവരച്ച് സുഭദ്രയെ അതിനകത്തു നിറുത്തിയിരിക്കുകയാണ് അദ്ദേഹം. നേരേമറിച്ചാണ് 'ഖസാക്കിന്റെ ഇതിഹാസ'ത്തിലെ പ്രധാന കഥാപാത്രം. അയാൾ നോവലിസ്റ്റ് പറയുന്നതിനൊക്കെ 'യെസ്' മൂളുന്നവനല്ല; സ്വച്ഛന്ദചാരിയാണ്. വേറൊരുവിധത്തിൽ പറയാം. ആ കഥാപാത്രം 'ആദർശാത്മക'സ്വഭാവമുള്ളവനല്ല. പ്രജാധിപത്യത്തിന്റെ ഫലമായ അച്ചടക്കരാഹിത്യത്തെയും ശൈഥില്യത്തെയും ഞാൻ നിന്ദിക്കുന്നുണ്ടെങ്കിലും സാഹിത്യത്തിന്റെ മണ്ഡലത്തിൽ കഥാപാത്രങ്ങൾക്ക് അയവില്ലായ്മ പാടില്ലെന്ന പക്ഷക്കാരനാണ്, ഞാൻ. ആദർശാത്മകത മനുഷ്യജീവിതത്തിൽനിന്നു കഥാപാത്രങ്ങളെ മാറ്റിക്കളയും. ശ്രീ. മോഹൻദാസ്, കൃഷ്ണപുരം ഒരു വീട്ടുനേഴ്സിനെ ചിത്രീകരിക്കുന്നു "കാവൽ" എന്ന കഥയിൽ. (ദേശാഭിമാനി വാരിക) ഓരോ വീട്ടിലും ചെന്ന് മരണത്തോട് അടുത്തവരെ ശുശ്രൂഷിക്കുകയാണ് അവളുടെ ജോലി. അങ്ങനെ ശുശ്രൂഷിച്ചുകൊണ്ടിരുന്ന ഒരാൾ മരിച്ചപ്പോൾ അപ്പച്ചൻ മരിച്ചുവെന്ന് അവൾക്കു കമ്പിസന്ദേശം കിട്ടുന്നു. അപ്പച്ചന്റെ മരണം നടന്ന സ്വന്തം വീട്ടിലേക്കു പോകാതെ അവൾ ശുശ്രൂഷിച്ചവന്റെ മൃതശരീരത്തിനടുത്തു കാവലിരുന്നുപോലും. കഥാപാത്രത്തിന്റെ സ്വഭാവത്തെക്കുറിച്ചു ഭാവനാത്മകമായി പര്യാലോചന ചെയ്യുന്നവർക്ക് ഈ 'ആദർശാത്മകത" ഇഷ്ടപ്പെടുമോ? ഐഡിയലിസത്തിന്റെ ലക്ഷ്മണരേഖയ്ക്ക് അപ്പുറം പോകാത്ത കഥാപാത്രങ്ങളിൽ സാമാന്യജീവിതം സ്പന്ദിക്കുകയേയില്ല. •




ഭൗതികശാസ്ത്രസിദ്ധാന്തങ്ങളെ ആധ്യാത്മിക തത്ത്വങ്ങളുമായി യോജിപ്പിച്ച് ജിനറ്റ് രചിച്ച ഈ നോവൽ ധിഷണയുടെ അധിത്യകയിൽ എത്തിനില്ക്കുന്നു. Inside the horror of Nagasaki and Hiroshima lies the beauty of Einstein's $E=Mc^2$ എന്നു നോവലിൽ കാണാം. ശാസ്ത്രീയവും തത്ത്വചിന്താത്മകങ്ങളുമായ സിദ്ധാന്തങ്ങൾക്കകത്ത് കലയുടെ സൗന്ദര്യം ദർശിക്കണമെങ്കിൽ ഈ നോവൽ വായിക്കണം. (Granta Books)